The tenders should be superscribed as "Tender for the supply of survey stones for the Talappilly Taluk" and addressed to the Assistant Director of Survey and Land Records (Range), Trichur so as to reach him before 3 p. m. on 3-10-1983. Late tenders will not be accepted. The tenders will be opened at 4 p. m. on the same date in the presence of such of the tenderers or their authorised representatives who may be present at that time.

The stones are to be supplied within one month from the date of indent and at the place which will be mentioned in the indent. The persons submitting tenders should produce an original solvency certificate on stamp paper worth Rs. 3 obtained from the Tahsildar of the taluk office within a period of six months from the date of contract, clearly indicating the details of the properties which should not be an amount of less than 10% of the estimated cost (subject to a minimum of Rs. 10,000) of the tender along with their tenders.

In the case of successful tenderers they should pledge the properties to the value of 50% of the total value shown in the solvency certificate with the Government till the expiry of the contract, or they should pledge the Bank Draft/Bank Guarantee for the remittance of an amount not less than 5% of the value of the contract with the Government till the expiry of the contract. This is in addition to the security deposit of 5% of the value of the contract.

Intending tenderers may on application to the Assistant Director of Survey and Land Records, (Range), Trichur obtain the requisite tender form on which tenders should be submitted.

Application for the tender form should be accompanied by a cash remittance of Rs. 10 (Rupees ten only) with salestax, which is the price fixed for a set of form and which is not refundable under any circumstances. The tender forms are not transferable. Sale of tender forms will be closed at 12 noon on 3-10-1983. Cheques, postal certificate will not be accepted towards the cost of tender form nor will the forms be sent by V.P.P. Duplicate tender forms, if required, will be issued at Rs. 2 (Rupees two only) per copy.

*Description of survey stones:*—Hard granite stones of durable quality having dimension 60 x 15 x 15 cms.

*Approximate No. of survey stones required* 12,000 (Twelve) thousand only)

Each stone must have a coconut tree mark cut in 1 cm. deep on one of the lateral sides. The coconut tree mark shall have a total length of 12 cms. and a total width of 7 cms. and the top of the mark shall be 7 cms. below the top level of the stones. All the stones must be roughly squared to one-third of their length from the top.

Each tenderer should deposit Rs. 1,000 (Rupees one thousand only) towards the earnest money before 1 p. m. on 3-10-1983 and the receipt attached with the tender. Earnest money deposit may be either in the form of crossed bank draft or treasury savings bank deposit or Government promissory notes. An agreement in the prescribed form in stamp paper worth Rs. 3 (Rupees three only) duty execute should also be enclosed with the tender. Tenders received without the earnest money deposit and the agreement will not be considered.

Any further details if required can be had from the office of the undersigned on any working days during office hours.

തലപ്പിള്ളി താലൂക്കിലെ റീസർവ്വെ ആവശ്യത്തിലേക്ക് താഴെ വിവരിച്ചിട്ടുള്ള അളവിലുള്ള സർവ്വെ കല്ലുകൾ വിതരണം ചെയ്യുന്നതിന് മുദ്രവെച്ച ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു.

ടെണ്ടർ അടക്കം ചെയ്ത കവറിന്മേൽ "തലപ്പിള്ളി താലൂക്ക് റീസർവ്വേക്ക് കല്ലുകൾ വിതരണം ചെയ്യുന്നതിനുള്ള ടെണ്ടർ" എന്നെഴുതി അസിസ്റ്റന്റ് ഡയറക്ടർ, സർവ്വെ റേഞ്ച്, തൃശൂർ-1 എന്ന മേൽവിലാസത്തിൽ 1983 ഒക്ടോബർ മാസം 3-ാം തിയതി പകൽ 3 മണിക്കോ അതിനുമുമ്പോ കിട്ടത്തക്കവണ്ണം അയച്ചിരിക്കേണ്ടതാണ്. വൈകി കിട്ടുന്ന ടെണ്ടറുകൾ സ്വീകരിക്കുന്നതല്ല. ടെണ്ടറുകൾ അന്നുതന്നെ 4 മണിക്കു തത്സമയം ഹാജരായിട്ടുള്ള ടെണ്ടറുകാരുടേയോ അവർ രേഖാമൂലം അധികാരപ്പെടുത്തുന്ന ആളുകളുടേയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

സർവ്വെ കല്ലുകൾ റീസർവ്വേയ്ക്ക് നിയോഗിച്ചിട്ടുള്ള ഉദ്യോഗസ്ഥന്മാർ നൽകുന്ന ഇൻഡന്റിൽ പറയുന്ന സ്ഥലങ്ങളിൽ ഇൻഡന്റ് കിട്ടി ഒരു മാസത്തിനകം വിതരണം ചെയ്യേണ്ടതാണ്.

ടെണ്ടറിന്റെ അടങ്കൽ തുകയുടെ 10 ശതമാനത്തിൽ കുറയാതുള്ള തുകയ്ക്കുള്ള (10,000 രൂപയിൽ കുറയാത്ത) ടെണ്ടറുകാരന്റെ സ്വകാര്യ സ്വത്തുകളുടെ വിവരങ്ങൾ കാണിച്ചിട്ടുള്ള ഒരു അസ്സൽ സോൾവൻസി സർട്ടിഫിക്കറ്റ് 3 രൂപ മുദ്രപത്രത്തിൽ ബന്ധപ്പെട്ട തഹസിൽദാരിൽനിന്നും കരാർ തിയതിക്ക് 6 മാസത്തിനകം വാങ്ങിയത് ടെണ്ടറിനോടൊപ്പം അടക്കം ചെയ്തിരിക്കണം.

സ്ഥിരപ്പെടുത്തുന്ന കരാറുകാരൻ തന്റെ സോൾവൻസി സർട്ടിഫിക്കറ്റിൽ കാണിച്ച സ്വകാര്യ സ്വത്തുക്കളുടെ പകുതി വിലയ്ക്ക് തുല്യമായ വസ്തുക്കൾ കരാർ അവസാനിക്കുന്നതുവരെ ഗവൺമെന്റിന് ഈടു വയ്ക്കുകയോ അതല്ലെങ്കിൽ കരാറിന്റെ അടങ്കൽ തുകയുടെ 5 ശതമാനം വരുന്നതുക ബാങ്ക് ഡ്രാഫ്റ്റോ, ബാങ്ക് ഗ്യാരണ്ടിയോ കരാർ അവസാനിക്കുന്നതുവരെ ഈടു നൽകേണ്ടതാണ്.

ഇതു കരാർ ഏറ്റെടുക്കുമ്പോൾ അടങ്കൽ തുകയുടെ 5 ശതമാനം ജാമ്യത്തുകയായി വയ്ക്കുന്നതിനു പുറമെയുള്ളതാണ്.

ടെണ്ടർ സമർപ്പിക്കുന്നതിനുള്ള നിശ്ചിത ഫാറം അസിസ്റ്റന്റ് ഡയറക്ടർ ഓഫ് സർവ്വെ ആന്റ് ലാന്റ് റിക്കോർഡ്സ് റേഞ്ച്, തൃശൂർ എന്ന വിലാസത്തിൽ അപേക്ഷകൊടുത്ത് ടെണ്ടർ ഫാറത്തിന്റെ വില 10 (പത്തു) രൂപയും വിൽപ്പന നികുതിയും പണമായി ഒടുക്കി വാങ്ങാവുന്നതാണ്. യാതൊരു കാരണവശാലും ടെണ്ടർ ഫാറത്തിന്റെ വില മടക്കിക്കൊടുക്കുന്നതല്ല. ടെണ്ടർ ഫാറങ്ങൾ കൈമാറ്റം ചെയ്യാൻ പാടുള്ളതല്ല. ടെണ്ടർ ഫാറങ്ങളുടെ വില്പന 3-10-1983-ന് ഉച്ചക്ക് 12 മണിക്ക് അവസാനിപ്പിക്കുന്നതാണ്. ചെക്കുകൾ, തപാൽമുദ്രകൾ മുതലായവ ടെണ്ടർ ഫാറത്തിന്റെ വിലയായി സ്വീകരിക്കുകയോ ടെണ്ടർ ഫാറം വി. പി. പി. ആയി അയക്കുകയോ ചെയ്യുന്നതല്ല. ആവശ്യമുള്ളവർക്ക് ടെണ്ടർ ഫാറത്തിന്റെ ഡ്യൂപ്ലിക്കേറ്റ് പ്രതി 2 രൂപ നിരക്കിൽ ലഭിക്കുന്നതാണ്.

സർവ്വേകല്ലുകളുടെ വിവരണം:—നല്ല ഉറപ്പുള്ള കരിങ്കല്ലിൽ 60 x 15 x 15 സെ. മീ. അളവിലുള്ള കല്ലുകൾ.

ആവശ്യമുള്ള കല്ലിന്റെ ഉദ്ദേശം എണ്ണം:— 12,000 (പന്തീരായിരം)

ഓരോ കല്ലിന്റെയും മുകളിൽ നിന്ന് മൂന്നിലൊന്ന് ഭാഗം ചതുരപ്പെടുത്തിയവയും അവയുടെ ഒരു വശത്ത് മൊത്തം 12 സെ. മീ. നീളവും 7 സെ. മീ. വീതിയും ഉള്ള ഒരു തെങ്ങ് അടയാളം 1 സെന്റി മീറ്റർ ആഴത്തിൽ കൊത്തിയിരിക്കണം. തെങ്ങടയാളത്തിന്റെ മുകളറ്റം കല്ലിന്റെ മുകളിൽ നിന്നും 7 സെന്റിമീറ്റർ താഴെയായിരിക്കണം.

ഓരോ ടെൻഡറുകാരനും 3-10-1983-ാം തീയതി 1 മണിക്ക് മുൻപായി 1000 (ആയിരം) രൂപ നിരതദ്രവ്യമായി കെട്ടിവെച്ചതിനുള്ള രസീതും ടെൻഡറിനോടൊപ്പം സമർപ്പിക്കണം. നിരതദ്രവ്യം ബാങ്ക് ഡ്രാഫ്റ്റായോ ട്രഷറി സേവിംഗ്സ് ബാങ്ക് ഡിപ്പോസിറ്റായോ ഗവൺമെന്റ് പ്രോമിസറി നോട്ടായോ നൽകാവുന്നതാണ്. ടെൻഡറിനോടൊപ്പം 3 രൂപ മുദ്രപത്രത്തിൽ നിശ്ചിത ഫാറത്തിൽ എഗ്രിമെന്റ് കൂടി ഒപ്പിട്ട് ടെൻഡറിനോടുകൂടി അടക്കം ചെയ്തിരിക്കണം. മേൽ വ്യവസ്ഥകൾ പാലിക്കാതെയുള്ള ടെൻഡറുകൾ പരിഗണിക്കുന്നതല്ല.

ആവശ്യമെന്നു കാണുന്ന കൂടുതൽ വിവരങ്ങൾക്ക് താഴെ ഒപ്പിട്ടിട്ടുള്ളവരുടെ ആഫീസിൽ പ്രവൃത്തി ദിവസങ്ങളിൽ ആഫീസ് സമയത്ത് അന്വേഷിച്ചാൽ അറിയാവുന്നതാണ്.

തൃശൂർ.

വി. വി. ബാലകൃഷ്ണൻ നമ്പ്യാർ,
അസിസ്റ്റന്റ് ഡയറക്ടർ ഓഫ്
സർവ്വെ ആന്റ് ലാന്റ്
റിക്കാർഡ്സ് (റേഞ്ച്)

## Trichur Taluk

തൃശ്ശൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

A4-14292/83. 1983 ജൂലൈ 27.

തൃശ്ശൂർ താലൂക്ക് തൃശ്ശൂർ വില്ലേജിൽ ഇട്ട്യാണത്ത് മഠത്തിൽ കല്യാണിക്കുട്ടി അമ്മ എന്നവർ 30-3-1981-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാരിക്ക് ലാന്റ് ട്രൈബ്യൂണലിൽനിന്ന് കിട്ടുവാനുള്ള സംഖ്യ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്നു കാണിച്ച് ടിയാരിയുടെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കൊച്ചമ്മിണി എന്ന പാറുക്കുട്ടി അമ്മ | മകൾ | 63 |
| 2 | രാമചന്ദ്രമേനോൻ | മകൻ | 59 |
| 3 | ദേവി എന്ന ദേവകി അമ്മ | മകൾ | 57 |

(2)

എ4-15569/83. 1983 ജൂലൈ 27.

തൃശ്ശൂർ താലൂക്ക് കുറ്റൂർ വില്ലേജിൽ പാമ്പൂര് കളരിക്കൽ K. R. രാജഗോപാലൻ എന്നാൾ ബാലുശ്ശേരി ഗവൺമെന്റ് ബോയിസ് ഹൈസ്കൂൾ അദ്ധ്യാപകനായി ജോലിയിലിരിക്കെ 17-6-1983-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ സർവ്വീസ് ആനുകൂല്യങ്ങൾ കിട്ടുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | V. R. രമ | ഭാര്യ | 27 |
| 2 | P. R. രാഘവപ്പണിക്കർ | അച്ഛൻ | 65 |
| 3 | E. N. മാധവി | അമ്മ | 59 |

(3)

A4-14959/83. 1983 ജൂലൈ 19.

തൃശ്ശൂർ താലൂക്ക് ഒല്ലൂക്കര വില്ലേജിൽ കാഞ്ഞിരപറമ്പൻ C. D. റോസ്സി എന്നവർ കേരള അഗ്രികൾച്ചർ യൂണിവേഴ്സിറ്റിയിൽ ക്ലാസ് IV തസ്തികയിൽ ജോലിയിലിരിക്കെ 26-6-1983-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാരിയുടെ സർവ്വീസ് ആനുകൂല്യങ്ങൾ, ആശ്രിതർക്ക് ജോലി എന്നിവ കിട്ടുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ആവശ്യമാണെന്നു കാണിച്ച് ടിയാരിയുടെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജോർജ്ജ് | മകൻ | 35 |
| 2 | വത്സല | മകൾ | 30 |
| 3 | ഓമന | ,, | 26 |
| 4 | സജി ആന്റണി | മകൻ | 19 |
| 5 | സണ്ണി | ,, | 23 |
| 6 | ബേബി | ,, | 21 |

തൃശ്ശൂർ.

(ഒപ്പ്)
തഹശീൽദാർ.

## Talappilly Taluk

തലപ്പിള്ളി താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

എ4-8074/83. 1983 ജൂലൈ 16.

തലപ്പിള്ളി താലൂക്കിൽ ചൊവ്വന്നൂർ വില്ലേജിൽ പരപ്പിൽ കറപ്പൻ എന്നയാൾ 16-12-1983-ൽ മരിച്ചു. ടിയാന് ഹരിജൻ വെൽഫെയർ ഡിപ്പാർട്ടുമെന്റിൽ നിന്നും അനുവദിച്ചിട്ടുള്ള 250 രൂപ വാങ്ങിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ കാളിക്കുട്ടി സമർപ്പിച്ച അപേക്ഷ വില്ലേജ് ആഫീസർ വഴി അന്വേഷിച്ചതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികളെന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കാളിക്കുട്ടി | ഭാര്യ | 60 |
| 2 | അമ്മിണി | മകൾ | 32 |

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(2)

എ4-10101/83. 1983 ജൂലൈ 16.

തലപ്പിള്ളി താലൂക്കിൽ വടക്കാഞ്ചേരി വില്ലേജിൽ ശ്രീനിവാസിൽ ശ്രീനിവാസയ്യർ 29-11-1982-ൽ മരിച്ചു. ടിയാന്റെ പേരിൽ P. C. T. യിൽ ഡെപ്പോസിറ്റ് ചെയ്തിട്ടുള്ള സെക്യൂരിറ്റി സംഖ്യയിൽ ബാക്കി കിട്ടാനുള്ള 306 ക. 60 പൈസ റീഫണ്ട് ചെയ്തു കിട്ടുവാൻ ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ മീനാക്ഷി ശ്രീനിവാസൻ സമർപ്പിച്ച അപേക്ഷ വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനു മായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മീനാക്ഷി ശ്രീനിവാസൻ | ഭാര്യ | 65 |
| 2 | ലക്ഷ്മി കൃഷ്ണൻ | മകൾ | 39 |
| 3 | വെങ്കിടാദ്രി | മകൻ | 35 |

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(3)

എ4-11755/81. 1983 ജൂലായ് 29.

തലപ്പിള്ളി താലൂക്കിൽ കണ്ടാണശ്ശേരി വില്ലേജിൽ പുലയമ്പാട്ട് വാസു 9-8-1975-ൽ മരിച്ചു. ടിയാന് ചെത്തുതൊഴിലാളി ക്ഷേമനിധിയിൽ നിന്നും കിട്ടാനുള്ള സംഖ്യ 2,000 ക. കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ സുമതി സമർപ്പിച്ച അപേക്ഷ വില്ലേജാഫീസർവഴി അന്വേഷിച്ചതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികളെന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനു മായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സുമതി | ഭാര്യ | 30 |
| 2 | സുനിൽകുമാർ | മകൻ | 12 |
| 3 | വിനൽ കുമാർ | „ | 9 |
| 4 | കോരു | പിതാവ് | 60 |
| 5 | അമ്മാളുകുട്ടി | മാതാവ് | 55 |

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(4)

എ4-11021/83. 1983 ജൂലായ് 27.

തലപ്പിള്ളി താലൂക്കിൽ ചിറമനങ്ങാട് വില്ലേജിൽ ഏരിമൽകുമാരൻ 10-2-1979-ൽ മരിച്ചു. ടിയാൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ ബ്രാഞ്ച് മരത്തംകോട് എന്ന സ്ഥാപനത്തിൽ പണയം വെച്ചിട്ടുള്ള ആഭരണങ്ങൾ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ലീല സമർപ്പിച്ച അപേക്ഷ വില്ലേജ് ഓഫീസർവഴി അന്വേഷണത്തിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനു മായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പണ്ടൻ | അച്ഛൻ | 61 |
| 2 | കാളി | അമ്മ | 51 |
| 3 | ലീല | ഭാര്യ | 23 |
| 4 | സന്തോഷ് | മകൻ | 3 |
| 5 | മിനി | മകൾ | 2 |

സന്തോഷ്, മിനി എന്നി കുട്ടികളുടെ രക്ഷിതാവ് അമ്മയായ ലീലയാകുന്നു.

മേൽ പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശിഎന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

തലപ്പിള്ളി. (ഒപ്പ്) തഹശീൽദാർ.

---

## PALGHAT DISTRICT

### Palghat Taluk

പരസ്യം

(1)

സൂചിക B5-11026/83 1983 ജൂലൈ 29.

പാലക്കാട് താലൂക്ക് പറളി I വില്ലേജ് കിണാവല്ലൂർ ദേശത്ത് പടിഞ്ഞാറെ വീട്ടിൽ താമസിച്ചിരുന്ന തിത്തൻ എന്ന ആൾ 25-12-1975-ാം തീയതി മരിച്ചു പോയെന്നും താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്നും കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി മാധവി ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനു മായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മാധവി | ഭാര്യ | 35 |
| 2 | രവീന്ദ്രനാഥൻ, T. | മകൻ | 19 |
| 3 | നിർമ്മലാദേവി | മകൾ | 17 |
| 4 | ഷർമ്മിള | „ | 14 |
| 5 | പ്രമീള | „ | 12 |

മേൽകാണിച്ച പ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപമുള്ളപക്ഷം ആയത് അവർ ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം താലൂക്കാഫീസിൽ നേരിട്ട് ഹാജരാകേണ്ടതാണ്. താമസിച്ചോ തപാൽ മാർഗ്ഗമോ വരുന്ന അപേക്ഷകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

സൂചിക B5-11265/83. 1983 ജൂലൈ 29.

പാലക്കാട് താലൂക്ക് മുണ്ടൂർ II വില്ലേജ് വേലിക്കാട്ടിൽ താമസിച്ചിരുന്ന കണ്ണമ്മ എന്ന ആൾ 12-7-1983-ാം തീയതി മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതയുടെ അനന്തരാവകാശികളെന്നും കാണിച്ച് പരേതയുടെ മകൻ ശ്രീ. കറുപ്പൻ മുതൽ 4 പേർ ബോധിപ്പിച്ച ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതയുടെ അനന്തരാവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കറുപ്പൻ | മകൻ | 40 |
| 2 | പൊന്നുമണി | മകൾ | 36 |
| 3 | സരോജ | ,, | 34 |
| 4 | പഴനിമല | മകൻ | 25 |

മേൽകാണിച്ച പ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് ആർക്കെങ്കിലും നിയമാനുസൃതമായ ആക്ഷേപമുള്ള പക്ഷം ആയത് അവർ ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം താലൂക്കാഫീസിൽ നേരിട്ടു ഹാജരാക്കേണ്ടതാണ്. താമസിച്ചോ തപാൽ മാർഗ്ഗമോ വരുന്ന അപേക്ഷകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
പാലക്കാട്.

(ഒപ്പ്)
തഹശീൽദാർ.

## Chittur Taluk

പരസ്യം

(1)

നമ്പർ 10749/83/ബി5. 1983 ജൂലായ് 7.

ചിറ്റൂർ താലൂക്ക് പല്ലശ്ശന വില്ലേജിൽ പുളക്കപൊററയിൽ താമസിച്ചിരുന്ന പി. ബി. മേനോൻ 16-10-1982-ന് മരിച്ചു. ടിയാന്റെ പേരിൽ ബാങ്കിൽ പണയം വെച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരികെ എടുക്കുന്നതിന് പരേതന്റെ ഭാര്യ മിസ്സിസ്സ് പി. സി. മേനോൻ എന്ന പത്മാവതി സമർപ്പിച്ച അവകാശ സർട്ടിഫിക്കററിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവരാണ് അവകാശികളെന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ആർ. പത്മാവതി | ഭാര്യ | 54 |
| 2 | ആർ. മാധവദാസ് | മകൻ | 29 |
| 3 | ആർ. മാധവിക്കുട്ടി | മകൾ | 28 |
| 4 | ആർ. രഞ്ജിനി | ,, | 26 |
| 5 | ആർ. ഹരിണി | ,, | 24 |
| 6 | ആർ. ഉദയശങ്കർ | മകൻ | 22 |

മേൽപ്രകാരം അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുള്ളപക്ഷം ആയത് പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. താമസിച്ചോ തപാലിലോ ലഭിക്കുന്ന പരാതികൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(2)

നമ്പർ 9316/83/ബി5. 1983 ജൂലായ് 4.

ചിറ്റൂർ താലൂക്ക് വല്ലങ്ങി വില്ലേജിൽ നെല്ലിയാമ്പതി കാരപ്പാറ എസ്റേററിൽ താമസിച്ചിരുന്ന എം. ചേർമല 13-9-1982-ന് മരിച്ചു. ടിയാന്റെ പേരിൽ നെല്ലിയാമ്പതി സിൻഡിക്കേററ് ബാങ്കിൽ നിക്ഷേപിച്ചിരുന്ന സംഖ്യ തിരികെ എടുക്കുന്നതിന് പരേതന്റെ ഭാര്യ മാരിയമ്മാൾ സമർപ്പിച്ച അവകാശ സർട്ടിഫിക്കററിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവരാണ് അവകാശികളെന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | മാരിയമ്മാൾ | ഭാര്യ | 63 |
| 2 | സി. ആണ്ടവർ | മകൻ | 32 |
| 3 | സി. രാജലക്ഷ്മി | മകൾ | 31 |
| 4 | സി. ചാമി എന്ന സ്വാമിദാസ് | മകൻ | 25 |

മേൽപ്രകാരം അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുള്ള പക്ഷം ആയത് പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. താമസിച്ചോ, തപാലിലോ ലഭിക്കുന്ന പരാതികൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(3)

നമ്പർ 9304/83/ബി5. 1983 ജൂൺ 9.

ചിറ്റൂർ താലൂക്ക് കൊല്ലങ്കോട് II വില്ലേജിൽ പയ്യല്ലൂർ, പാലയിൽ വീട്ടിൽ താമസിച്ചിരുന്ന കെ. എം. ചാത്തുനായർ (റിട്ടയേർഡ് എച്ച്. സി.) 19-5-1983-ന് മരിച്ചു. ടിയാന്റെ പേരിൽ ലഭിക്കേണ്ടതായ ഫാമിലി പെൻഷൻ മുതലായവക്കായി പരേതന്റെ ഭാര്യ പി. സുഭദ്ര അമ്മാൾ സമർപ്പിച്ച അവകാശ സർട്ടിഫിക്കററിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവരാണ് അവകാശികളെന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | പി. സുഭദ്രഅമ്മാൾ | ഭാര്യ | 65 |
| 2 | പി. ജാനകിക്കുട്ടി | മകൾ | 40 |
| 3 | പി. ഗൌരി | ,, | 36 |
| 4 | പി. വേലായുധം | മകൻ | 34 |
| 5 | പി. സ്വാമിനാഥൻ | ,, | 30 |
| 6 | പി. ശകുന്തളാദേവി | മകൾ | 26 |
| 7 | പി. കൃഷ്ണദാസ് | മകൻ | 24 |

മേൽപ്രകാരം അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുള്ളപക്ഷം ആയത് പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി സമർപ്പിക്കേണ്ടതാണ്. താമസിച്ചോ തപാലിലോ ലഭിക്കുന്ന പരാതികൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(4)

നമ്പർ 10942/83/ബി5. 1983 ജൂലൈ 7.

ചിറ്റൂർ താലൂക്ക് പട്ടഞ്ചേരി വില്ലേജിൽ ലക്ഷ്മി വിഹാറിൽ താമസിച്ചിരുന്ന കെ. മാധവമേനോൻ 18-5-1983-ൽ മരിച്ചു. ടിയാന്റെ പേരിൽ ലഭിക്കേണ്ടതായ പെൻഷൻ ബാക്കിക്കായി പരേതന്റെ ഭാര്യ ലക്ഷ്മിക്കുട്ടി അമ്മ സമർപ്പിച്ച അവകാശ സർട്ടിഫിക്കററിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവരാണ് അവകാശികളെന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | പി. ലക്ഷ്മിക്കുട്ടി അമ്മ | ഭാര്യ | 56 |
| 2 | പി. ശോഭന | മകൾ (വിവാഹിത) | 26 |
| 3 | പി. രാമദാസ് | മകൻ | 23 |
| 4 | പി. മാലിനി | മകൾ | 19 |

മേൽ പ്രകാരം അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുള്ളപക്ഷം ആയത് പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. താമസിച്ചോ, തപാലിലോ ലഭിക്കുന്ന പരാതികൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

ചിറ്റൂർ.

എ. അച്യുതപൊതുവാൾ,
തഹശീൽദാർ.

## Ottappalam Taluk

പരസ്യം

(1)

നമ്പർ ഡി3-4792/83. 1983 ജൂലൈ 13.

ഒററപ്പാലം താലൂക്ക് ഒററപ്പാലം II വില്ലേജ് ആർ. എസ്. റോഡിൽ മേശത്ത് കൊടക്കാട്ടു വീട്ടിൽ പരീത് മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങൾ മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ ആയിശുമ്മ സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്ന് കാണിച്ചുകൊണ്ടൊരു സർട്ടിഫിക്കററ് നല്കുന്നതു സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ, നിശ്ചിത കാലാവധിക്കുശേഷമോ സമർപ്പിക്കപ്പെടുന്ന

അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ആമിനുമ്മ | ഭാര്യ | 65 |
| 2 | കെ. ഹൈദരാലി | മകൻ | 35 |
| 3 | കെ. ബാവ | ,, | 30 |
| 4 | കെ. നഫീസ | മകൾ | 40 |

(2)

നമ്പർ ഡി3-5516/83. 1983 ജൂലൈ 13.

ഒറ്റപ്പാലം താലൂക്ക് ലെക്കിടി പേരൂർ I വില്ലേജ് മുളഞ്ഞൂർ ദേശത്ത് തെക്കെ കനാട്ടിയത്ത് താമസം, ചെപ്പയിൽ രാമകൃഷ്ണൻ നായർ മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങൾ മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ തെക്കെ നൊട്ടിയത്ത് ലീലാവതി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്നു കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത കാലാവധിക്കുശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചെപ്പയിൽ മാധവി അമ്മ | അമ്മ | 64 |
| 2 | ടി. എൻ. ലീലാവതി | ഭാര്യ | 29 |

ഒറ്റപ്പാലം.

കെ. പി. ഗോവിന്ദൻകുട്ടി നായർ,
തഹശീൽദാർ.

---

# MALAPPURAM DISTRICT

## Ernad Taluk

പരസ്യം

(1)

Ref. E2-13246/83. 1983 ജൂലൈ 25.

ഏറനാട് താലൂക്കിൽ പൂക്കോട്ടൂർ വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. നെടുങ്കണ്ടത്തിൽ വേലായുധ പണിക്കർ എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിൻമേൽ പൂക്കോട്ടൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷമോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | T. R. പത്മാവതിയമ്മ | ഭാര്യ | 50 |
| 2 | നിർമ്മലാദേവി | മകൾ | 21 |
| 3 | ശശികുമാർ | മകൻ | 17 |
| 4 | ശ്രീപ്രകുമാരി | മകൾ | 14 |
| 5 | സതീഷ്കുമാർ | മകൻ | 10 |

3 മുതൽ 5 കൂടിയ മൈനർമാരുടെ രക്ഷിതാവ് 1-ാം നമ്പർകാരിയാകുന്നു.

(2)

Ref. B4-15135/83. 1983 ജൂൺ 4.

ഏറനാട് താലൂക്കിൽ പൊൻമള വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. പടിഞ്ഞാക്കര സൈനുദ്ദീൻഹാജി എന്ന കുനുദീൻ ഹാജി എന്നയാൾ സൗദി അറേബ്യയിൽ വെച്ച് മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിൻമേൽ പൊൻമള വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്ക് ഓഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കു ശേഷമോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കളത്തുപുറത്തു ആയിഷ്യ ഹജ്ജുമ്മ | ഭാര്യ | 37 |
| 2 | പടിഞ്ഞാക്കര സുബൈർ | മകൻ | 19 |
| 3 | ,, സുബൈദ | മകൾ | 15 |
| 4 | ,, മുഹമ്മത് അയ്യൂബ് | മകൻ | 13 |
| 5 | ,, ഫാത്തിമത്ത് സുഹറ | മകൾ | 11 |
| 6 | ,, റസിയ | ,, | 7 |
| 7 | ,, സാഹിദ | ,, | 5 |
| 8 | ,, സലാഹുദീൻ അയ്യൂബ് | മകൻ | 3 |

ഏറനാട്,
മഞ്ചേരി.

(ഒപ്പ്)
തഹശീൽദാർ.

---

## Tirur Taluk

NOTICES

(1)

Ref. B5-8497/83. *20th July* 1983.

Notice is hereby given to all whom it may concern that Smt. Padathe Poediyakal Thitheemu of Perumanna Village, Tirur Taluk, Malappuram District has filed an application to this office for the grant of a legal heirship certificate in respect of the legal heirs of late Shri Pottachola Moideenkutty of Perumanna Village, Tirur Taluk, Malappuram District expired on 13-5-1983 that it has been reported to this office, that the persons named in the schedule below are the legal heirs of late Shri Pottachola Moideenkutty and that it is proposed to issue a legal heirship certificate accordingly to the petitioner and that objections if any, against the issue of the said legal heirship certificate should be filed in person before the Tahsildar, Tirur within 30 days of the date of publication of this notice in the Kerala Government Gazette. Objections sent by post or filed after the stipulated time will not be considered.

SCHEDULE

| *Sl. No.* | *Name of the legal heirs* | *Relationship to the deceased* | *Age* |
|---|---|---|---|
| 1 | Padathe Poediyakal Thitheemu | Mother | 60 years |
| 2 | Chathori Kadeeja | Wife | 25 ,, |
| 3 | Pottachola Abdul Jaleel | Son | 8 ,, |
| 4 | Pottachola Shihab | Son | 4 ,, |

Sl. No. 2 is the mother and guardian of minors Sl. Nos. 3 and 4.

(2)

Ref. B5-8498/83. 20th *July* 1983.

Notice is hereby given to all whom it may concern that Sri Vilangalil Alassan of Perumanna Village, Tirur Taluk, Malappuram District has filed an application to this office for the grant of a legal heirship certificate in respect of the legal heirs of late Sri Vilangalil Saidalikutty of Perumanna Village, Tirur Taluk, Malappuram District expired on 13-5-1983 that it has been reported to this office, that the persons named in the schedule below are the legal heirs of the late Sri Vilangalil Saidalikutty and that it is proposed to issue a legal heirship certificate accordingly to the petitioner, and that objections if any, against the issue of the said legal heirship certificate should be filed in person before the Tahsildar, Tirur within 30 days of the date of publication of this notice in the Kerala Government Gazette. Objections sent by post or filed after the stipulated time will not be considered.

SCHEDULE

| *Sl. No.* | *Name of the legal heirs* | *Relationship to the deceased* | *Age* |
|---|---|---|---|
| 1 | Vilangalil Alassan | Father | 56 years |
| 2 | Anthamangalam Amina | Wife | 22 ,, |

Tirur. (Sd.)
*Tahsildar.*

## Perinthalmanna Taluk

പെരിന്തൽമണ്ണ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

റഫ്. ബി4-5319/83. 1983 ജൂലൈ 2.

പെരിന്തൽമണ്ണ താലൂക്ക് കോട്ടൂർ അംശം ദേശത്ത് നിര്യാതനായ കരുവൻതൊടി പാറമ്മൽ മജീദ് മൗലവി എന്നയാളുടെ അവകാശ സർട്ടിഫിക്കറ്റിനുവേണ്ടി മകൻ അബ്ദുൾ ഹക്കീം സമർപ്പിച്ച അപേക്ഷയിൻമേൽ കോട്ടൂർ വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികളെന്ന് തെളിഞ്ഞിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മുസ്ല്യാർ കുറുങ്കാട്ടിൽ കുഞ്ഞിക്കദീയുമ്മ | ഭാര്യ | 45 |
| 2 | കരുവൻതൊടി പാറമ്മൽ അബ്ദുൾ ഹക്കീം | മകൻ | 24 |
| 3 | കരുവൻതൊടി പാറമ്മൽ അബ്ദുൾ മുനീർ | ,, | 20 |

ഈ അവകാശ സർട്ടിഫിക്കറ്റിൻമേൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഇതു ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം തെളിവുകളും സഹിതം തഹശീൽദാരെ നേരിൽ ബോധിപ്പിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ അവധി കഴിഞ്ഞോ കിട്ടുന്ന അപേക്ഷകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കെ. എം. കുഞ്ഞാലൻ,
പെരിന്തൽമണ്ണ. തഹശീൽദാർ.

# KOZHIKODE DISTRICT

## Badagara Taluk

വടകര താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

Ref. No. D2-7081/83. 1983 ജൂലൈ 23.

വടകര താലൂക്കിൽ വില്യാപ്പള്ളി അംശം മേമുണ്ട ദേശത്തിൽ വരിമ്പത്തു കുഞ്ഞാലിക്കുട്ടി മാസ്റ്റർ എന്നാൾ മരണപ്പെട്ടുപോയെന്നും പരേതന്റെ അവകാശങ്ങൾ വാങ്ങിക്കാൻ ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമുണ്ടെന്നും കാണിച്ച് ലഭിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പേരെഴുതിയ ആളുകളാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു.

| | | | | വയസ്സ് |
|---|---|---|---|---|
| 1 | പടിഞ്ഞാറെ മഠത്തിൽ | ആയിശ | ഭാര്യ | 45 |
| 2 | ,, | ബീവി | മകൾ | 26 |
| 3 | ,, | അബ്ദുൾബറി | മകൻ | 24 |
| 4 | ,, | അബ്ദുൾ റഷീദ് | ,, | 22 |
| 5 | ,, | ആമിന | മകൾ | 20 |
| 6 | ,, | അഹമ്മദ് | മകൻ | 16 |
| 7 | ,, | റഹീന | മകൾ | 14 |
| 8 | ,, | അബ്ദുൾ ഗഫൂർ | മകൻ | 11 |
| 9 | ,, | അബ്ദുൾ സലാം | ,, | 6 |

മേൽ ചേർത്തവരെ മാത്രം കാണിച്ചുകൊണ്ട് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധീകരിച്ച തീയതി മുതൽ 30 ദിവസങ്ങൾക്കുള്ളിൽ വടകര തഹശീൽദാരെ നേരിൽ കണ്ട് ബോധിപ്പിക്കേണ്ടതാണ്.

അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

Ref. No. D2-10759/82. 1983 ജൂലൈ 23.

വടകര താലൂക്കിൽ നടക്കുതാഴ അംശം അറക്കിലാട്ടു ദേശത്തിൽ സി. കോരൻ എന്നാൾ മരണപ്പെട്ടുപോയെന്നും പരേതന്റെ അവകാശങ്ങൾ വാങ്ങിക്കാൻ ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമുണ്ടെന്നും കാണിച്ച് ലഭിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പേരെഴുതിയ ആളുകളാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു.

| | | | | വയസ്സ് |
|---|---|---|---|---|
| 1 | പോതൻകണ്ടി പറമ്പിൽ താമസിക്കും സി. ജാനകി | | രണ്ടാം ഭാര്യ | 45 |
| 2 | ടി. കെ. വേലായുധൻ | മകൻ | മരിച്ചുപോയ | 25 |
| 3 | ടി. കെ. ഉത്തമൻ | ,, | ഒന്നാം ഭാര്യ | 21 |
| 4 | പി. കെ. സുശീല | മകൾ | യുടെ മക്കൾ | 14 |

മേൽ ചേർത്തവരെ മാത്രം കാണിച്ചുകൊണ്ട് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധീകരിച്ച തീയതി മുതൽ 30 ദിവസങ്ങൾക്കുള്ളിൽ വടകര തഹശീൽദാരെ നേരിൽ കണ്ട് ബോധിപ്പിക്കേണ്ടതാണ്.

അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

Ref. No. D2-7080/83. 1983 ജൂലൈ 23.

വടകര താലൂക്കിൽ നടക്കുതാഴെ അംശം പുത്തൂർ ദേശത്തിൽ വാഴയിൽ പാർക്കും തടത്തിൽ അബ്ദുള്ള വൈദ്യർ എന്നാൾ മരണപ്പെട്ടുപോയെന്നും പരേതന്റെ അവകാശങ്ങൾ വാങ്ങിക്കാൻ ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമുണ്ടെന്നും കാണിച്ച് ലഭിച്ച ഒരു അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പേരെഴുതിയ ആളുകളാണ് അവകാശികൾ എന്നു കണ്ടിരിക്കുന്നു

| | | | | വയസ്സ് |
|---|---|---|---|---|
| 1 | മറിയോമ്മ | വാഴയിൽവീട് പുത്തൂർ | ഭാര്യ | 62 |
| 2 | കുഞ്ഞിമൊയ്തുഹാജി | ,, | മകൻ | 42 |
| 3 | അബൂബക്കർ | ,, | ,, | 33 |
| 4 | അബ്ദുൽ ഹമീദ് | ,, | ,, | 28 |
| 5 | കുഞ്ഞിപാത്തുമ്മ | കിഴക്കേതാഴ വീട് എളമ്പിലാട് | മകൾ | 38 |
| 6 | കുഞ്ഞലീമ | ചെറിയപുത്തൂർ വീട് എളമ്പിലാട് | മകൾ | 35 |
| 7 | നഫീസ | പൂത്തോളി വീട് വില്യാപ്പള്ളി എളമ്പിലാട് | മകൾ | 25 |

മേൽ ചേർത്തവരെ മാത്രം കാണിച്ചുകൊണ്ട് ഒരവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധീകരിച്ച തീയതി മുതൽ 30 ദിവസങ്ങൾക്കുള്ളിൽ വടകര തഹശീൽദാരെ നേരിൽ കണ്ട് ബോധിപ്പിക്കേണ്ടതാണ്.

അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(4)

Ref. D2-6986/83. 1983 ജൂലൈ 23.

വടകര താലൂക്കിൽ ഒഞ്ചിയം അംശം കണ്ണൂക്കര ദേശത്തിൽ കൈതോപ്പൊയിൽ ചാത്തുനമ്പ്യാർ എന്നയാൾ മരണപ്പെട്ടുപോയെന്നും പരേതന്റെ അവകാശങ്ങൾ വാങ്ങിക്കാൻ ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമുണ്ടെന്നും കാണിച്ച് ലഭിച്ച അപേക്ഷയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പേരെഴുതിയ ആളുകളാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു.

| | | | | വയസ്സ് |
|---|---|---|---|---|
| 1 | കൈതോപ്പൊയിൽ നാണി അമ്മ | | ഭാര്യ | 83 |
| 2 | ,, | ബാലക്കുറുപ്പ് | മകൻ | 52 |
| 3 | ,, | പത്മനാഭക്കുറുപ്പ് | ,, | 50 |
| 4 | ,, | കാർത്ത്യായനി അമ്മ | മകൾ | 42 |
| 5 | ,, | ദാമോദരക്കുറുപ്പ് | മകൻ | 39 |

മേൽ ചേർത്തവരെ മാത്രം കാണിച്ചുകൊണ്ട് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധീകരിച്ച തീയതി മുതൽ 30 ദിവസത്തിനുള്ളിൽ വടകര തഹശീൽദാരെ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്.

അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
വടകര. തഹശീൽദാർ.

## Kozhikode Taluk

പരസ്യം

(1)

റഫ്. ഡി4-13421/83. 1983 ജൂലായ് 20.

കോഴിക്കോട് താലൂക്കിൽ കസബ വില്ലേജിൽ ശ്രീ. മാടായി ശ്രീധരൻ എന്നയാൾ 16-5-1983-ാം തീയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തരാവകാശികൾ തങ്ങൾ 7 പേരും മാത്രമാണെന്ന് അവകാശപ്പെട്ടുകൊണ്ട്, കോഴിക്കോട് താലൂക്കിൽ കസബ വില്ലേജിൽ ശ്രീമതി മാടായി ജാനകി എന്നവർ ഒരു അനന്തരാവകാശ സർട്ടിഫിക്കറ്റ് (ലീഗൽ ഹേർഷിപ്പ് സർട്ടിഫിക്കറ്റ്)-നു വേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. ശ്രീധരൻ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തരാവകാശികൾ കോഴിക്കോട് താലൂക്കിൽ കസബ വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും കസബ വില്ലേജ് ആഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തരാവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏതു തീയതിയിലെ ഗസറ്റിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതിതൊട്ട് മുപ്പത് (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|---|
| 1 | മാടായി ജാനകി | പെരിയടത്ത് പറമ്പ് 17/435 | ഭാര്യ | 52 |
| 2 | എം. ഗീത | ,, | മകൾ | 30 |
| 3 | എം. ലത | ,, | ,, | 26 |
| 4 | എം. നീനാ | ,, | ,, | 22 |
| 5 | എം. രമേശൻ | ,, | മകൻ | 27 |
| 6 | എം. വിനോദ് | ,, | ,, | 25 |
| 7 | എം. മനോഹരൻ | ,, | ,, | 23 |

(2)

റഫ്. ഡി4-15102/83. 1983 ജൂലൈ 20.

കോഴിക്കോട് താലൂക്കിൽ വേങ്ങേരി വില്ലേജിൽ ശ്രീ. പി. ബാലകൃഷ്ണൻനായർ എന്നയാൾ 12-6-1993-ാം തീയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തരാവകാശികൾ തങ്ങൾ 3 പേരും മാത്രമാണെന്ന് അവകാശപ്പെട്ടുകൊണ്ട്, കോഴിക്കോട് താലൂക്കിൽ വേങ്ങേരി വില്ലേജിൽ ശ്രീമതി മരക്കോളി എം. രാധ അമ്മ എന്നവർ ഒരു അനന്തരാവകാശസർട്ടിഫിക്കറ്റ് (ലീഗൽ ഹേയർഷിപ്പ് സർട്ടിഫിക്കറ്റ്)-നുവേണ്ടി ഈ ആഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. പി. ബാലകൃഷ്ണൻനായർ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തരാവകാശികൾ കോഴിക്കോട് താലൂക്കിൽ വേങ്ങേരി വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും മൈനർമാരായ അനന്തരാവകാശികളുടെ രക്ഷിതാവ് അവരുടെ അമ്മ ശ്രീമതി എം. രാധ അമ്മ (1-ാം നമ്പർകാരി) ആണെന്നും വേങ്ങേരി വില്ലേജാഫീസർ റിപ്പോർട്ടു ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തരാവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏത് തീയതിയിലെ ഗസറ്റിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതി തൊട്ട് മുപ്പത് (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധികഴിഞ്ഞും തപാൽ വഴിയും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|---|
| 1 | രാധ അമ്മ, മരക്കോളിവീട്, | വേങ്ങേരി | ഭാര്യ | 43 |
| 2 | സുഗതകുമാരി | ,, | മകൾ | 19 |
| 3 | വിനോദ് കുമാർ | ,, | മകൻ | 16 |

(3)

റഫ്. ഡി4-14881/83. 1983 ജൂലൈ 23.

കോഴിക്കോട് താലൂക്കിൽ ചേവായൂർ വില്ലേജിൽ ശ്രീ. കൃഷ്ണൻനായർ എന്നയാൾ 29-12-1981-ാം തീയതി

മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തിരാവകാശികൾ തങ്ങൾ 9 പേരും മാത്രമാണെന്നും അവകാശപ്പെട്ടുകൊണ്ട് കോഴിക്കോട് താലൂക്കിൽ ചേവായൂർ വില്ലേജിൽ ശ്രീമതി പി. പി. ജാനകിഅമ്മ എന്നവർ ഒരു അനന്തിരാവകാശസർട്ടിഫിക്കററ് (ലീഗൽ ഹെർഷിപ്പ് സർട്ടിഫിക്കററ്)ന്നു വേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. എ. കൃഷ്ണൻനായർ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തരാവകാശികൾ കോഴിക്കോട് താലൂക്കിൽ ചേവായൂർ വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും ചേവായൂർ വില്ലേജാഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏത് തിയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തിയതിതൊട്ട് മുപ്പത് (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|---|
| 1 | ജാനകി അമ്മ, കുഞ്ഞായൻ കോട്ട്, 29/315, കോട്ടൂളി | | ഭാര്യ | 62 |
| 2 | ശ്രീധരൻ നായർ | ,, | മകൻ | 44 |
| 3 | വിശ്വനാഥൻ നായർ | ,, | ,, | 40 |
| 4 | പുഷ്പവല്ലി | ,, | മകൾ | 35 |
| 5 | സരോജിനി | ,, | ,, | 32 |
| 6 | സത്യഭാമ | ,, | ,, | 29 |
| 7 | ശൈലജ | ,, | ,, | 26 |
| 8 | മധുസൂദനൻ | ,, | മകൻ | 24 |
| 9 | ഹേമാംബിക | ,, | മകൾ | 21 |

(4)

റഫ്. ഡി4-15148/83. 1983 ജൂലൈ 20.

കോഴിക്കോട് താലൂക്കിൽ നഗരം വില്ലേജിൽ ശ്രീമതി മംഗള ഗൌരി രതിലാൽ എന്നവർ 24-11-1980-ാം തിയതി മരണപ്പെട്ടുവെന്നും പരേതയുടെ ജീവിച്ചിരിപ്പുള്ള അനന്തിരാവകാശികൾ തങ്ങൾ 3 പേരും മാത്രമാണെന്ന് അവകാശപ്പെട്ടുകൊണ്ട്, കോഴിക്കോട് താലൂക്കിൽ നഗരം വില്ലേജിൽ ശ്രീമതി നളിനികുമാരി രതിലാൽ ഭാട്ടിയ എന്നവർ ഒരു അനന്തരാവകാശസർട്ടിഫിക്കററ് (ലീഗൽ ഹെർഷിപ്പ് സർട്ടിഫിക്കററ്)-നുവേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. മംഗള ഗൌരി രതിലാൽ മരണപ്പെട്ടുവെന്നും പരേതയുടെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ നഗരം വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതയുടെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും നഗരം വില്ലേജ് ആഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട്, വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏതു തിയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തിയതിതൊട്ട് മുപ്പത് (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയായും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | മിസ് നളിനികുമാരി രതിലാൽ ഭാട്ടിയ, 11/38, കുരിയാൽ ലൈൻ, നഗരം | മകൾ | 35 |
| 2 | അരവിന്ദ്കുമാർ രതിലാൽ ഭാട്ടിയ | മകൻ | 30 |
| 3 | ബിപിൻ രതിലാൽ ഭാട്ടിയ | ,, | 25 |

(5)

റഫ്. ഡി4-15103/83. 1983 ജൂലൈ 20.

കോഴിക്കോട് താലൂക്കിൽ തിരുവമ്പാടി വില്ലേജിൽ ശ്രീ. നെടുമലക്കുന്നേൽ മാത്യു എന്നയാൾ 5-8-1982-ാം തിയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തിരാവകാശികൾ തങ്ങൾ 5 പേരും മാത്രമാണെന്നും അവകാശപ്പെട്ടുകൊണ്ട് കോഴിക്കോട് താലൂക്കിൽ തിരുവമ്പാടി വില്ലേജിൽ ശ്രീമതി ഓളിക്കൽ താമസിക്കും നെടുമലക്കുന്നേൽ കത്രീന എന്നവർ ഒരു അനന്തരാവകാശ സർട്ടിഫിക്കററ് (ലീഗൽ ഹെർഷിപ്പ് സർട്ടിഫിക്കററ്)ന്നു വേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. മാത്യു മരണപ്പെട്ടുവെന്നും പരേതന്റെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ തിരുവമ്പാടി വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ മൈനർമാരായ അനന്തരാവകാശികളുടെ രക്ഷിതാവ് അവരുടെ അമ്മ ശ്രീമതി കത്രീന (1-ാം നമ്പർകാരി) ആണെന്നും തിരുവമ്പാടി വില്ലേജാഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏതു തിയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തിയതി തൊട്ട് മുപ്പതു (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽവഴിയായും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|---|
| 1 | കത്രീന, നെടുമലക്കുന്നേൽ | | ഭാര്യ | 34 |
| 2 | ജോസഫ് | ,, | മകൻ | 10 |
| 3 | മറിയം | ,, | മകൾ | 8 |
| 4 | ഔസേഫ്, ഹൈറേഞ്ച്, ഇടുക്കി ജില്ല | | അച്ഛൻ | 62 |
| 5 | മറിയം | ,, | അമ്മ | 60 |

(6)

റഫ്. ഡി4-15099/83. 1983 ജൂലൈ 20.

കോഴിക്കോട് താലൂക്കിൽ താഴക്കോട് വില്ലേജിൽ ശ്രീ. പയ്യടി കണ്ണൻകുട്ടി നായർ എന്നയാൾ 19-10-1983-ാം തിയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തരാവകാശികൾ തങ്ങൾ 5 പേരും മാത്രമാണെന്നും അവകാശപ്പെട്ടുകൊണ്ട്, കോഴിക്കോട് താലൂക്കിൽ താഴക്കോട് വില്ലേജിൽ ശ്രീമതി പയ്യടി കല്യാണി അമ്മ എന്നവർ ഒരു അനന്തിരാവകാശ സർട്ടിഫിക്കററ് (ലീഗൽ ഹേർഷിപ്പ് സർട്ടിഫിക്കററ്)-ന്നു വേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. കണ്ണൻകുട്ടി നായർ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ താഴക്കോട് വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും

താഴെക്കോട് വില്ലേജ് ആഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏത് തീയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതി തൊട്ട് മുപ്പത് (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|---|
| 1 | കല്യാണി അമ്മ, | പയ്യലി | ഭാര്യ | 38 |
| 2 | ശൈലജ | ,, | മകൾ | 20 |
| 3 | ബേബി വിനോദിനി | ,, | ,, | 17 |
| 4 | രമേഷ് | ,, | മകൻ | 15 |
| 5 | അനീഷ് | ,, | ,, | 12 |

(7)

റഫ്. ഡി4-13161/83. 1983 ജൂലൈ 20.

കോഴിക്കോട് താലൂക്കിൽ പന്നിയങ്കര വില്ലേജിൽ ശ്രീ. വെളയങ്ങാട്ട് കോയട്ടി എന്നയാൾ 25-9-1981-ാം തീയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തിരാവകാശികൾ താഴെ 7 പേരും മാത്രമാണെന്ന് അവകാശപ്പെട്ടുകൊണ്ട്, കോഴിക്കോട് താലൂക്കിൽ പന്നിയങ്കര വില്ലേജിൽ വലിയകം പറമ്പിൽ താമസിക്കും ശ്രീ. അബ്ദുൾ ലത്തീഫ് എന്നയാൾ ഒരു അനന്തിരാവകാശ സർട്ടിഫിക്കററി (ലീഗൽ ഹേർഷിപ്പ് സർട്ടിഫിക്കററ്)-ന് വേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. കോയട്ടി മരണപ്പെട്ടുവെന്നും പരേതന്റെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ പന്നിയങ്കര വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും മൈനർമാരായ അനന്തിരാവകാശികളുടെ രക്ഷിതാവ് അവരുടെ അമ്മ ശ്രീമതി ആസ്യ ആണെന്നും പന്നിയങ്കര വില്ലേജ് ഓഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏത് തീയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതിതൊട്ട് മുപ്പത് (30) ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|---|
| 1 | വി. ആസ്യ, വലിയകം പറമ്പ് | | ഭാര്യ | 43 |
| 2 | വി. അബ്ദുൾ ലത്തീഫ് | ,, | മകൻ | 28 |
| 3 | വി. അബ്ദുൾ മജീദ് | ,, | ,, | 25 |
| 4 | വി. അബ്ദുൾ അസീസ് | ,, | ,, | 22 |
| 5 | വി. അബ്ദുൾ ബഷീർ | ,, | ,, | 19 |
| 6 | വി. നബീസ്സ | ,, | മകൾ | 15 |
| 7 | വി. സുബൈദ | ,, | ,, | 12 |

(8)

റഫ്. ഡി4-11302/83. 1983 ജൂലൈ 14.

കോഴിക്കോട് താലൂക്കിൽ, ചേവായൂർ വില്ലേജിൽ ശ്രീമതി കൊല്ലേരി അമ്മുക്കുട്ടി എന്നവർ 19-12-1975-ാം തീയതി മരണപ്പെട്ടുവെന്നും പരേതയുടെ ജീവിച്ചിരിപ്പുള്ള അനന്തിരാവകാശികൾ താഴെ 7 പേരും മാത്രമാണെന്നും അവകാശപ്പെട്ടുകൊണ്ട്, കോഴിക്കോട് താലൂക്കിൽ ചേവായൂർ വില്ലേജിൽ ശ്രീ. മുതിരക്കാലയിൽ മോഹനൻ എന്നയാൾ ഒരു അനന്തിരാവകാശ സർട്ടിഫിക്കററ് (ലീഗൽ ഹേർഷിപ്പ് സർട്ടിഫിക്കററ്)-ന് വേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീമതി അമ്മുക്കുട്ടി മരണപ്പെട്ടുവെന്നും പരേതയുടെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ ചേവായൂർ വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതയുടെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും ചേവായൂർ വില്ലേജ് ആഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏതു തീയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതി തൊട്ട് മുപ്പത് (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. മോഹനൻ, മുതിരക്കാലയിൽ | മകൻ | 57 |
| 2 | ബാലൻ | ,, | 56 |
| 3 | ശ്രീധരൻ | ,, | 47 |
| 4 | സദാനന്ദൻ | ,, | 45 |
| 5 | ഉണ്ണികൃഷ്ണൻ | ,, | 33 |
| 6 | തങ്കം | മകൾ | 41 |
| 7 | ദേവി | ,, | 36 |

(9)

റഫ്. ഡി4-14547/83. 1983 ജൂലൈ 14.

കോഴിക്കോട് താലൂക്കിൽ കച്ചേരി വില്ലേജിൽ ശ്രീ. ചിററലക്കാട്ട് ചന്ദ്രൻ എന്നയാൾ 1-3-1982-ാം തീയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തിരാവകാശികൾ താഴെ 6 പേരും മാത്രമാണെന്ന് അവകാശപ്പെട്ടുകൊണ്ട് കോഴിക്കോട് താലൂക്കിൽ കച്ചേരി വില്ലേജിൽ ശ്രീമതി ചിററലക്കാട്ട് പത്മിനി എന്നവർ ഒരു അനന്തിരാവകാശ സർട്ടിഫിക്കററി (ലീഗൽ ഹേർഷിപ്പ് സർട്ടിഫിക്കററ്)നുവേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. ചന്ദ്രൻ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ കച്ചേരി വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും മൈനർമാരായ അനന്തിരാവകാശികളുടെ രക്ഷിതാവ് അവരുടെ അമ്മ ശ്രീമതി പത്മിനി (1-ാം നമ്പർകാരി) ആണെന്നും കച്ചേരി വില്ലേജ് ആഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏതു തീയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതി തൊട്ട് മുപ്പത് (30) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|---|
| 1 | സി. പത്മിനി, ചിററലക്കാട്ട് പറമ്പിൽ | | ഭാര്യ | 42 |
| 2 | സി. അജിത് കുമാർ | ,, | മകൻ | 20 |
| 3 | സി. സജീവ് കുമാർ | ,, | മകൻ | 18 |
| 4 | സി. വിനോദ് കുമാർ | ,, | മകൻ | 15 |
| 5 | സി. രജ്ജിത് കുമാർ | ,, | മകൻ | 13 |
| 6 | സി. ജിജ | ,, | മകൾ | 11 |

കോഴിക്കോട്.

പി. മാധവൻ,
തഹസീൽദാർ.

# WYNAD DISTRICT

## Mananthavady Taluk

വയനാട് ജില്ല മാനന്തവാടി താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്.

(1)

സൂചന സി5-4039/83. 1983 ജൂൺ 30.

മാനന്തവാടി താലൂക്ക് കുപ്പത്തോട് അംശം ദേശത്ത് ശ്രീ. ചക്കച്ചാലിൽ ഉലഹന്നാൻ എന്നാരം 9-12-1982-ന് മരണപ്പെട്ടിരിക്കുന്നു. പരേതന്റെ പിൻതുടർച്ചാവകാശ സർട്ടിഫിക്കററിനുവേണ്ടി പരേതന്റെ ഭാര്യാ മക്കളും ബോധിപ്പിച്ച അപേക്ഷാകാര്യത്തിൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചക്കച്ചാലിൽ ഏലിക്കുട്ടി | ഭാര്യ | 55 |
| 2 | ,, ജോർജ്ജ് | മകൻ | 30 |
| 3 | ,, ആനീസ് | മകൾ | 28 |
| 4 | ,, മേരി | ,, | 25 |
| 5 | ,, റോസ്സ | ,, | 21 |
| 6 | ,, ജോസഫ് | മകൻ | 19 |
| 7 | ,, ലില്ലിക്കുട്ടി | മകൾ | 17 |
| 8 | ,, ലില | ,, | 14 |
| 9 | ,, ലിസ്സി | ,, | 12 |

മേൽപ്പറഞ്ഞ അവകാശികളെ ഉൾപ്പെടുത്തി ഒരു അനന്തരാവകാശ സർട്ടിഫിക്കററ് അനുവദിക്കുന്നതിൽ ആർക്കെങ്കിലും നിയമോചിതമായ തടസ്സങ്ങളുണ്ടെങ്കിൽ ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത സമയത്തിനുശേഷവും തപാൽ മാർഗ്ഗവും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല. ആക്ഷേപങ്ങൾ ലഭിക്കാത്തപക്ഷം അപേക്ഷകന് അനന്തരാവകാശ സർട്ടിഫിക്കററ് അനുവദിക്കുന്നതാണെന്ന് ഇതിനാൽ എല്ലാവരെയും അറിയിച്ചിരിക്കുന്നു.

(2)

സൂചന സി5-10822/83, 1983 ജൂലൈ 23.

മാനന്തവാടി താലൂക്ക് നല്ലൂർനാട അംശം പയിങ്ങാട്ടേരി ദേശത്ത് ശ്രീ. കേക്കായി അമ്മദ് എന്നയാൾ 26-6-1983-ന് മരണപ്പെട്ടിരിക്കുന്നു. പരേതന്റെ പിൻതുടർച്ചാവകാശ സർട്ടിഫിക്കററിനുവേണ്ടി പരേതന്റെ ഭാര്യാമക്കളും ബോധിപ്പിച്ച അപേക്ഷാ കാര്യത്തിൽ അന്വേഷണം നടത്തിയതിൽ താഴെപറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | തുരുത്തിയിൽ പാത്തുമ്മ | ഭാര്യ | 55 |
| 2 | കേക്കായി മൊയ്തു | മകൻ | 40 |
| 3 | ,, അലീമ | മകൾ | 39 |
| 4 | ,, അന്ത്രു | മകൻ | 36 |
| 5 | ,, അബ്ദുള്ള | ,, | 34 |
| 6 | ,, മറിയം | മകൾ | 32 |
| 7 | ,, അലി | മകൻ | 25 |
| 8 | ,, അബൂബക്കർ | ,, | 21 |

മേൽപ്പറഞ്ഞ അവകാശികളെ ഉൾപ്പെടുത്തി ഒരു അനന്തരാവകാശ സർട്ടിഫിക്കററ് അനുവദിക്കുന്നതിന് ആർക്കെങ്കിലും നിയമോചിതമായ തടസ്സങ്ങളുണ്ടെങ്കിൽ ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത സമയത്തിനു ശേഷവും തപാൽ മാർഗ്ഗവും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല. ആക്ഷേപങ്ങൾ ലഭിക്കാത്ത പക്ഷം അപേക്ഷകന് അനന്തരാവകാശ സർട്ടിഫിക്കററ് അനുവദിക്കുന്നതാണെന്ന് ഇതിനാൽ എല്ലാവരെയും അറിയിച്ചിരിക്കുന്നു.

(3)

സൂചന സി5-8170/83. 1983 ജൂലൈ 23.

മാനന്തവാടി താലൂക്ക് എടവക അംശം എടവക ദേശത്ത് ശ്രീ. പടയം കോട്ടിൽ ചാക്കോ എന്നാരം 25-2-1983-ന് മരണപ്പെട്ടിരിക്കുന്നു. പരേതന്റെ പിൻതുടർച്ചാവകാശസർട്ടിഫിക്കററിനു വേണ്ടിപരേതന്റെ ഭാര്യാമക്കളും ബോധിപ്പിച്ച അപേക്ഷാ കാര്യത്തിൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പടയംകോട്ടിൽ മാത്യു | മകൻ | 23 |
| 2 | ,, തോമസ് | മകൻ | 22 |
| 3 | ,, സാലി | മകൾ | 18 |
| 4 | ,, റോയി | മകൻ | 13 |

മേൽപ്പറഞ്ഞ അവകാശികളെ ഉൾപ്പെടുത്തി ഒരു അനന്തരാവകാശ സർട്ടിഫിക്കററ് അനുവദിക്കുന്നതിന് ആർക്കെങ്കിലും നിയമോചിതമായ തടസങ്ങളുണ്ടെങ്കിൽ ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത സമയത്തിനുശേഷവും തപാൽ മാർഗ്ഗവും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല. ആക്ഷേപങ്ങൾ ലഭിക്കാത്തപക്ഷം അപേക്ഷകന് അനന്തരാവകാശ സർട്ടിഫിക്കററ് അനുവദിക്കുന്നതാണെന്ന് ഇതിനാൽ എല്ലാവരെയും അറിയിച്ചിരിക്കുന്നു.

മാനന്തവാടി. (ഒപ്പ്)
തഹശീൽദാർ.

## Sultan's Battery Taluk

ലേലപ്പരസ്യം

റഫ്. ബി3-707/83. 1983 ജൂലൈ 26.

താഴെ പട്ടികയിൽ വിവരിക്കുന്ന മരം താഴെ പറയുന്ന തീയതിയിലും സമയത്തും സ്ഥലത്തും വച്ച് പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണ്. മരം ഒന്നായി വിൽക്കുന്നതും താഴെ പറയുന്ന നിബന്ധനകൾക്കു വിധേയമായിരിക്കുന്നതുമാണ്.

1. ലേലത്തിൽ ഓരോരുത്തരും സ്വന്തം ആവശ്യത്തിനായാണ് ലേലം വിളിക്കുന്നതെന്ന് വ്യക്തമാക്കേണ്ടതും അല്ലാത്തപക്ഷം ആർക്കുവേണ്ടിയാണോ വിളിക്കുന്നത് അയാളിൽ നിന്നും ഒരു അധികാരപത്രം ഹാജരാക്കേണ്ടതും അല്ലാത്ത പക്ഷം ലേലത്തിൽ പങ്കെടുക്കുവാൻ പാടില്ലാത്തതും ;

2. ലേലത്തിൽ പങ്കെടുക്കുന്ന ആളെ സാമ്പത്തികമായി കഴിവില്ല എന്ന കാരണത്താലോ മററു വല്ല കാരണങ്ങളാലോ ലേലത്തിൽ പങ്കെടുക്കുന്നതിനെ തടയാൻ ലേല ഉദ്യോഗസ്ഥന് അധികാരമുള്ളതും;

3. ലേലം അധികാരപ്പെട്ട ഉദ്യോഗസ്ഥൻ സ്ഥിരീകരിക്കേണ്ടതും ;

4. ലേലത്തിൽ പങ്കെടുക്കുന്ന ആൾ ലേലസംഖ്യ 50 ക. യിൽ കവിയാത്ത പക്ഷം മുഴുവൻ സംഖ്യയും അപ്പോൾതന്നെ അടയ്ക്കേണ്ടതും ബാക്കി സംഖ്യ നിശ്ചിത ദിവസത്തിനകം അടയ്ക്കാത്തപക്ഷം ലേല ഉദ്യോഗസ്ഥൻ മരം ആദ്യം ലേലത്തിൽ എടുത്ത ആളിന്റെ ഉത്തരവാദിത്വത്തിലും ചെലവിലും വീണ്ടും ഒന്നായി ലേലം ചെയ്തു വിൽക്കുന്നതുമാണ്. മുൻപ് അടച്ച പണം ഗവൺമെന്റ് ഈടാക്കുന്നതും ;

5. ലേലം സ്ഥിരപ്പെടുത്തപ്പെട്ട കല്പന കിട്ടിയാലല്ലാതെ മരം മുറിച്ചു നീക്കുവാൻ പാടില്ലാത്തതും, എന്നാൽ കല്പന കിട്ടിയാൽ കല്പനയിൽ പറയുന്ന ദിവസത്തിനകം മുറിച്ചു നീക്കാത്ത പക്ഷം ലേലത്തിൽ എടുക്കുന്ന ആളിന്റെ ഉത്തരവാദിത്വത്തിലും മരം വീണ്ടും ലേലം ചെയ്തു വിൽക്കുന്നതും മുൻപ് അടച്ച പണം ഗവൺമെന്റ് ഈടാക്കുന്നതും ;

